പ്രതിവാരപ്രഭാഷണം (The Sermon for the week)

# ദൈവത്തിന്റെശക്തിയും ബലഹീനതയും

"അനന്തരം നാടുവാഴിയുടെ പടയാളികൾ യേശുവിനെ ആസ്ഥാനത്തിലേക്കു കൊണ്ടുപോയി പട്ടാളത്തെ എല്ലാം അവന്റെ നേരെ വരുത്തി, അവന്റെ വസ്ത്രം അഴിച്ചു ഒരു ചുവന്ന മേലങ്കി ധരിപ്പിച്ചു. മുള്ളുകൊണ്ടു് ഒരു കിരീടം മെടഞ്ഞു അവന്റെ തലയിൽ വെച്ചു വലങ്കൈയിൽ ഒരു കോലും കൊടുത്തു അവന്റെ മുമ്പിൽ മുട്ടുകുത്തി, യഹൂദന്മാരുടെ രാജാവേ, ജയ ജയ എന്നു പരിഹസിച്ചു പറഞ്ഞു. പിന്നെ അവന്റെമേൽ തുപ്പി, കോൽ എടുത്തു അവന്റെ തലയിൽ അടിച്ചു. അവനെ പരിഹസിച്ചു തീർന്നപ്പോൾ മേലങ്കി നീക്കി അവന്റെ സ്വന്ത വസ്ത്രം ധരിപ്പിച്ചു, ക്രൂശിപ്പാൻ കൊണ്ടുപോയി....കടന്നു പോകുന്നവർ തലകുലുക്കി അവനെ ദുഷിച്ചു.....അങ്ങനെതന്നെ മഹാപുരോഹിതന്മാരും ശാസ്ത്രിമാരും മൂപ്പന്മാരും പരിഹസിച്ചു. ഇവൻ മററുള്ളവരെ രക്ഷിച്ചു, തന്നെത്താൻ രക്ഷിപ്പാൻ കഴിയുകയില്ല; അവൻ യിസ്രായേലിന്റെ രാജാവാകുന്നു എങ്കിൽ ഇപ്പോൾ ക്രൂശിൽ നിന്നു ഇറങ്ങിവരട്ടെ; എന്നാൽ ഞങ്ങൾ അവനിൽ വിശ്വസിക്കും." (വി. മത്തായി 27. 27—43.)

അവർ അവനെ പരിഹസിച്ചു. മഹാപുരോഹിതന്മാരും ശാസ്ത്രിമാരും പട്ടാളക്കാരും വഴിപോക്കരും എല്ലാം യേശുവിനെ പരിഹാസയോഗ്യനാണെന്നുള്ള അഭിപ്രായത്തിൽ യോജിച്ചു. ഒരു സാധാരണ കുററക്കാരനെപ്പോലെ ക്രൂശിൽ മരിക്കുവാൻ പോകുന്ന യേശു താൻ അവകാശപ്പെട്ടതുപോലെ യഹൂദന്മാരുടെ രാജാവോ, മിശിഹായോ അല്ല എന്നുള്ളതിനു് അവർക്കു് വേറെ തെളിവൊന്നും ആവശ്യമില്ലായിരുന്നു. അനേകരെ രക്ഷിച്ച ഇവനു് തന്നെത്താൻ രക്ഷിപ്പാനുള്ള കഴിവില്ല. ഇത്ര ദയനീയമായ നിസ്സഹായാവസ്ഥയും ശക്തിഹീനതയും ഏതെങ്കിലും വിധത്തിലുള്ള രാജത്വത്തിന്റെ ലക്ഷണമായിരിക്കാൻ വഴിയില്ല എന്നവർ വിചാരിച്ചു. ദിവ്യത്വത്തിനും രാജത്വത്തിനും ശക്തിയും അധികാരവും അത്യന്താപേക്ഷിതമാണു്. ഇതാണു് സാധാരണ ചിന്താഗതി. ക്രൂശിൽ തൂങ്ങിയ ഒരു മിശിഹായെ പരിഹസിക്കാനല്ലാതെ ലോകത്തിനു ഗത്യന്തരമില്ല.

എന്നാൽ പരിഹാസയോഗ്യമായ ക്രൂശു്, അല്ലെങ്കിൽ മിശിഹായുടെ നിസ്സഹായമായ കഷ്ടാനുഭവം ക്രിസ്തീയ വിശ്വാസത്തിന്റെ മൂലക്കല്ലായിട്ടാണു് ക്രിസ്ത്യാനിയും ക്രിസ്തുസഭയും സ്വാഗതം ചെയ്തിരിക്കുന്നതു്. അതുകൊണ്ടു് സുവിശേഷകർത്താക്കൾ യേശുവിന്റെ ക്രൂശുമരണത്തെ വിവരിച്ചപ്പോൾ താൻ പരിഹാസമേററ വസ്തുത മറച്ചുവയ്ക്കുവാൻ ശ്രമിക്കുന്നില്ല. പരിഹാസം ക്രൂശിലെ വെളിപാടിനു മാററു കൂട്ടുന്നതേയുള്ളു. ദൈവത്തിന്റെ യഥാർത്ഥ സ്വഭാവം ഏററവും നഗ്നമായി ചിത്രീകരിക്കപ്പെട്ടിര[illegible] ക്രൂശിലാണു്. അവിടെയാണു് ദൈവത്തിന്റെ ശക്തിയും ശക്തിഹീനതയും ഒരുപോലെ നാം ദർശിക്കുന്നതു്. ദൈവം മനുഷ്യന്റെ മേൽ പ്രയോഗിക്കുന്ന ശക്തിയുടെ പരമകാഷ്ഠ തന്റെ സ്നേഹം നിമിത്തം സ്വയം സ്വീകരിച്ചിട്ടുള്ള ബലഹീനതയിലാണു് കാണപ്പെടുന്നതു്. ഇങ്ങനെയുള്ള ബലഹീനത തന്റെ ദിവ്യത്വത്തെ കുറയ്ക്കുന്നില്ല. ദൈവം സർവ്വശക്തനായതുകൊണ്ടു മാത്രമല്ല നാം തന്നെ ആരാധിക്കുന്നതു്. താൻ സ്നേഹസമ്പൂർണ്ണനായതുകൊണ്ടുകൂടിയാണു്. യഥാർത്ഥത്തിൽ പരിശുദ്ധനും മനുഷ്യന്റെ ഭക്ത്യാരാധനകളെ അർഹിക്കുന്നവനുമായ ദൈവം സർവ്വജ്ഞനും സൽഗുണസമ്പൂർണ്ണനുമായിരിക്കണം. ശക്തിഹീനമായ സ്നേഹവും സ്നേഹരഹിതമായ ശക്തിയും ഇവ രണ്ടും മനുഷ്യന്റെ ആരാധനയെ അർഹിക്കുന്നില്ല.

ദൈവത്തിന്റെ സർവ്വശക്തി രണ്ടു കാര്യങ്ങളിലാണു് വെളിപ്പെടുന്നതു്. ഒന്നു്, സ്രഷ്ടാവെന്നുള്ള നിലയിൽ; രണ്ടു്, തിന്മയുടെ വ്യാപാരത്തിനു അവസാനമായ പരിധി കല്പിക്കുന്ന ന്യായാധിപൻ എന്ന നിലയിൽ. എല്ലാ സൃഷ്ടിയും ദൈവംനിമിത്തവും ദൈവത്തിൽനിന്നും രൂപമെടുത്തു; എല്ലാം ദൈവത്തിന്റെ ക്രമീകരണത്തിനു വിധേയമായി സ്ഥിതിചെയ്യുന്നു. എന്നാൽ മനുഷ്യനു ദൈവം നൽകിയ സ്വാതന്ത്ര്യം മനുഷ്യൻ ദുരുപയോഗപ്പെടുത്തിയതിനാൽ ദൈവത്തിന്റെ ക്രമീകരണങ്ങളെ അവൻ എതിർക്കുകയും താറുമാറാക്കുകയും ചെയ്തിരിക്കുന്നു. മനുഷ്യന്റെ ദുസ്സ്വാതന്ത്ര്യത്തെ ദൈവം മുഴുവനായി തടയുന്നില്ലെങ്കിലും അതിനു ചില പരമാവധികളും പരിധികളും താൻ നിശ്ചയിച്ചിട്ടുണ്ടു്. ദൈവം സർവ്വശക്തനാണെന്നുള്ള വിശ്വാസവും ക്രൂശിക്കപ്പെട്ട ക്രിസ്തു ദൈവത്തിന്റെ സ്വഭാവത്തെയും ഉദ്ദേശത്തെയും വെളിപ്പെടുത്തുന്നു എന്നുള്ള വിശ്വാസവും പരസ്പരവിരുദ്ധമല്ല. ദൈവമായ ക്രിസ്തു തന്നത്താൻ രക്ഷിപ്പാൻ കഴിയാത്തവണ്ണം ബലഹീനനും നിസ്സഹായനുമായിരുന്നു. യഹൂദപ്രമാണികൾ ക്രിസ്തുവിന്റെ മിശിഹാപദം നിഷേധിക്കുവാനുണ്ടായ കാരണം മിശിഹായിൽ സർവ്വശക്തിയും സൽഗുണപൂർണ്ണതയും ഒത്തിണങ്ങി കാണണമെന്നുള്ള അവരുടെ വിശ്വാസമായിരുന്നു. എന്നാൽ അവരുടെ സകലപ്രതീക്ഷകൾക്കും എതിരായി, മിശിഹാ ആണെന്നു അവകാശവാദം ചെയ്ത യേശു ഒരു ക്

---

പ്രശ്നം തോന്നിയതു്. ഈ അസമത്തു വന്നതു് എന്താണെന്നു് അപ്പൻ ചോദിച്ചാൽ എന്തു മറുപടി പറയേണ്ടതെന്നറിയാതെ ആ യുവാവു് വിഷമിച്ചു. അതിനു തങ്കമ്മ ഒരു മറുപടി പറഞ്ഞു.

"അതിനെന്താ, ഉള്ള സത്യം പറയണം. കൊതിമൂത്തു് ഉണ്ടായിരുന്ന കോഴിറോസ്ററു മുഴുവനും തിന്നെന്നും, വരാൻ ക്ഷണിച്ചിരുന്ന വിരുന്നുകാരെ പേടിച്ചു മറെറാരു നിവൃത്തിയുമില്ലാതിരുന്നതുകൊണ്ടു് ഒളിച്ചോടിപ്പോന്നതാണെന്നും."

എന്തെങ്കിലും ഒരു ഒഴികഴിവു് പറയാമെന്നു കരുതി വീട്ടിനകത്തേക്കു കയറിയപ്പോഴാണു് അപ്രതീക്ഷിതമായ ഒരു കാഴ്ച കണ്ടതു്. അവർ ക്ഷണിച്ചിരുന്ന ഹെഡ്ക്ളാർക്കും ഭാര്യയും അവിടെ തളത്തിൽ പൂർണ്ണ ആരോഗ്യവാനായ ജോണിന്റെ അപ്പനോടു വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നു. സംഭവിച്ചതിങ്ങനെയാണു്. ജോണിന്റെ പിതാവിനു് സുഖക്കേടു കൂടുതലാണെന്നു് ആളുവന്നിരിക്കുന്നുവെന്ന ജോണിന്റെ കുറിപ്പു് കിട്ടിയപ്പോൾ, ഹെഡ്ക്ളാർക്കിനും വളരെ സങ്കടം തോന്നി. ഒരു എട്ടുമണിയോടുകൂടെ അദ്ദേഹത്തിന്റെ ഒരു സ്നേഹിതൻ അവിടെ വരികയുണ്ടായി. അയാൾ ജോണിന്റെ നാട്ടിലേക്കു സ്വന്തകാറിൽ പോകയായിരുന്നു. ആ ഒരു അവസരം ലഭിച്ചതുകൊണ്ടു ആസന്നമരണനായ ജോണിന്റെ പിതാവിനെ കാണുന്നതിനുള്ള ആകാംക്ഷയോടുകൂടെ അദ്ദേഹവും ഭാര്യയും ഉടൻ തന്നെ ആ കാറിൽ കയറി അവരുടെ വീട്ടിൽ ചെന്നു. അങ്ങനെയാണു് ജോൺ വീട്ടിൽ കയറിയപ്പോൾ ആരെ പേടിച്ചു് ഓടിപ്പോന്നോ, ആ ആളുകൾ തന്നെ അവിടെയിരിക്കുന്നതായി കണ്ടതു്.

# വിശ്വദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻ തരകൻ)

### ഗിരിഗീത

സ്ഫീതകാരുണ്യമൂർത്തിയാകുമാസ്രഷ്ടാവിന്നു
ശിഷ്ടരും ദുഷ്ടന്മാരും തമ്മിലില്ലൊരു ഭേദം.
ദാഹത്തെശ്ശമിപ്പിക്കാൻ, ക്ഷുത്തുതീർക്കുവാനുള്ള
ധാന്യങ്ങൾ വളർത്തുവാൻ, വൃക്ഷങ്ങൾ കായിക്കുവാൻ
ശ്യാമളവർണ്ണംകൊണ്ടു ലോകത്തിൻ ലോചനങ്ങൾ-
ക്കാമോദം വളർത്തുവാൻ പാരിന്നുതണുപ്പേകാൻ
നിർമ്മലന്മാർ വാണിടും നാടെന്നും നിതാന്തമാം
തിന്മകൾപ്പുളയ്ക്കുന്ന നാടെന്നും ചിന്തിക്കാതെ
സമസ്തദിക്കിങ്കലും സമത്വം വളർത്തുന്ന
സമദർശിയാമീശൻ മഴ പെയ്യിക്കുന്നില്ലേ,
പുഷ്പങ്ങൾ വിരിയുവാൻ സൗരഭ്യം പരക്കുവാൻ
പുഷ്കരം തെളിയുവാൻ ഭൂതലമുണരുവാൻ.
ജീവജാലങ്ങൾക്കെല്ലാം ചൈതന്യം വർദ്ധിക്കുവാൻ
ഭൂവിലേക്കയക്കുന്നു ചിന്മയൻ ദിനേശനെ.
നീതികെട്ടവർ പാരിലുണ്ടെന്നുവച്ചു ദൈവം
നൽകാതിരിക്കുന്നില്ല പാവന പ്രകാശത്തെ.
നിങ്ങളെ സ്നേഹിപ്പോരെ നിങ്ങളും സ്നേഹിച്ചെന്നാ-
ലെങ്ങിനെ ഗുണം കിട്ടും ബുദ്ധിമുട്ടെന്നതിങ്കൽ.
തങ്ങളെ സ്നേഹിപ്പോരെ സ്നേഹിപ്പൂ ചുങ്കക്കാരും
നിങ്ങൾക്കും ചുങ്കക്കാർക്കും തമ്മിലെന്തിന്നുഭേദം.
സോദരന്മാരേ മാത്രമഭിവാദനം ചെയ്താ—
ലെന്തൊരു ഗുണം ചെയ്വൂ പുറജാതിയുമേവം
സൽഗുണസമ്പൂർണ്ണനാം സ്വർഗ്ഗീയതാതനേപ്പോൽ
സൽഗുണസമ്പൂർണ്ണരായ് നിങ്ങളുംതീർന്നിടേണം.
പരന്മാർ കാണത്തക്ക തരത്തിൽ നീതിചെയ്തു
പുകഴ്ച സമ്പാദിപ്പാൻ നിങ്ങളിന്നൊരുങ്ങലാ
താദൃശശീലം നിങ്ങൾക്കുണ്ടായാൽ ദൈവത്തിന്റെ
പ്രീതിക്കുപാത്രങ്ങളായ് ഭവിക്കില്ലൊരു നാളും
വീഥിതൻ നടുവിലും ദേവമന്ദിരത്തിലും
വ്യാജഭക്തരെപ്പോലെ കാഹളം മുഴക്കാതെ
മാനവാഭിനന്ദനം ലഭിക്കാനാശിക്കാതെ
ദീനരാം ഭിക്ഷുക്കൾക്കു നിങ്ങൾ നൽകണം ഭിക്ഷ.
വലംകൈയനുഷ്ഠിക്കും നൽക്കർമ്മമൊരുനാളു—
മിടംകൈയ് ധരിക്കുവാനിടയാകൊലാതെല്ലും.
പരമഭക്തന്മാരാണിവരെന്നുപരന്മാർ
പറഞ്ഞു നടക്കേണമെന്നുള്ള വാഞ്ഛയോടെ
തെരുക്കോണിലും പള്ളിക്കുള്ളിലും പന്തലിന്റെ
പരന്ന തണലിലും നിന്നുകൊണ്ടത്യുച്ചത്തിൽ
വേണ്ടതും വേണ്ടാത്തതുമൊന്നിച്ചു കൂട്ടിച്ചേർത്തു
പ്രൗഢഭാഷയിൽ ഭക്തമന്യന്മാർ പ്രാർത്ഥിക്കുന്നു.
സന്ദേഹമില്ലതെല്ലുമക്കൂട്ടർക്കപ്പോൾതന്നെ
സമ്മാനം ലഭിച്ചുപോയെന്നു ഞാനറിയിപ്പൂ.
പ്രാർത്ഥന നടത്തുന്ന പാവനവേളയിങ്ക—
ലത്തരം സമ്പ്രദായം നിങ്ങൾ കൈക്കൊണ്ടിടൊലാ.
മുറിയിൽ പ്രവേശിച്ചു കവാടമടക്കേണം.
പരമരഹസ്യത്തിൽ താതനോടർത്ഥിക്കേണം.
ഏകാന്തദൃശ്യനാകും താവകജനയിതാ—
വേകിടും പ്രതിഫലം നിങ്ങൾക്കു നിസ്സന്ദേഹം.
ജാതികളെന്നപോലെ നിങ്ങൾക്കു തോന്നുംവണ്ണം
ജല്പനം ചെയ്തിടൊലാ പ്രാർത്ഥിക്കും സമയത്തിൽ
അതിഭാഷണം മൂലമുത്തരം കിട്ടുമെന്നു
മതിയിൽ കരുതുന്നു ജളന്മാരനാരതം.
ലോകത്തെ മയക്കുവാനുള്ള തന്ത്രങ്ങൾ കാട്ടു—
മക്കൂട്ടർക്കൊരു നാളും തുല്യരാകൊലാ നിങ്ങൾ.
യാചിക്കും മുമ്പേതന്നേ നിങ്ങൾക്കുവേണ്ടതെന്തെ—
ന്നാച്ചിന്താതീതനായ ജനകനറിയുന്നു.
നിങ്ങളാകയാലേവം പ്രാർത്ഥിപ്പിൻ, ഹൃത്തിലേറ്റം
തിങ്ങുന്ന ഭക്തി പൂണ്ടു ചിന്മയൻ താതനോടായ്.
"സ്വർഗ്ഗസ്ഥനാം പിതാവേ,വിശുദ്ധീകൃതമായി
സന്തതം ഭവിക്കേണം നിന്തിരുനാമധേയം.
നിന്തിരു മഹാദിവ്യസാമ്രാജ്യം വരേണമേ
നിന്തിരുവിഷ്ടം ഭൂമൗ വിണ്ണിലേപ്പോലാകേണം.
തന്നരുളിടേണമേ, താതാ നിന്തിരുവടി
യിന്നു ഞങ്ങൾക്കു വേണ്ടുമാഹാരമഖിലവും
ഞങ്ങൾക്കു കടക്കാരായ് വാഴുന്ന ജനത്തോടു
ഞങ്ങൾ ക്ഷമിച്ചിരിക്കുന്നതു പോൽ ദയാനിധേ
നിന്തിരുവടിപൊറുത്തിടണം ഞങ്ങളുടെ
സന്താപകരങ്ങളാം കടങ്ങളെയും വേഗം.
ഞങ്ങളെപ്പരീക്ഷയിൽ കടത്താതലിവോടെ
ഞങ്ങളെ വിടുവിച്ചിടേണം ദുഷ്ടങ്കൽ നിന്നും
നിന്തിരുവടിക്കുള്ളതല്ലയോ ജഗന്നാഥ
ശക്തിയും മഹത്വവും രാജ്യവുമൊന്നെന്നേക്കും"

---

ത്തോടിനെപ്പോലെ മരണസ്ഥലത്തേക്കു നയിക്കപ്പെട്ടു. രാജകീയമായ യാതൊരു അധികാരവും ദിവ്യമായ യാതൊരു ശക്തിയും തന്റെ മരണവേളയിൽ അവർ കണ്ടില്ല.

വേണമെങ്കിൽ സർവ്വശക്തനായ ദൈവത്തിനു ക്രിസ്തുവിനെ ക്രൂശുമരണത്തിൽ നിന്നു രക്ഷിക്കുകയും അങ്ങനെ ക്രിസ്തുവിന്റെ ദിവ്യശക്തിയെ തെളിയിക്കുകയും ചെയ്യാമായിരുന്നു. എന്നാൽ ദൈവദത്തമായ സ്വാതന്ത്ര്യത്താൽ ദൈവത്തോടു മറുതലിച്ച മനുഷ്യന്റെ ഹൃദയത്തെ സ്പർശിക്കുവാനും കീഴ്പ്പെടുത്തുവാനും അങ്ങനെ ദൈവത്തിനുതന്നെയും സാദ്ധ്യമല്ല. ശക്തിപ്രദർശനവും ദണ്ഡനവും മനുഷ്യനെ ഭീതിപ്പെടുത്തുവാൻ പര്യാപ്തമായേക്കാം. എന്നാൽ മനുഷ്യന്റെ അനുതാപത്തിനും സഹകരണത്തിനും അവ ഒരിക്കലും സഹായകമല്ല. നീതി നടത്തിലിൽ, സ്നേഹം പ്രതിബിംബിച്ചാൽ മാത്രമെ അനുതാപം ഉണ്ടാകുകയുള്ളൂ. കുറ്റവാളിയോടൊപ്പംതന്നെ നിഷ്കളങ്കനായ ന്യായാധിപനും സമനസ്സാലെ ശിക്ഷയനുഭവിക്കുന്ന കാഴ്ച സ്നേഹത്തെ പ്രത്യക്ഷപ്പെടുത്തുകയും അനുതാപം ജനിപ്പിക്കുകയും ചെയ്യുന്നു. മാതാപിതാക്കന്മാർ കുട്ടികൾക്കു നൽകുന്ന ശിക്ഷയിൽ പോലും അവരുടെ സ്നേഹം പ്രകാശിക്കുന്നില്ലെങ്കിൽ കുട്ടികളുടെ ഹൃദയം കഠിനമായിത്തീരുകയും തിന്മയിലുള്ള ആസക്തി വർദ്ധിക്കുകയും ചെയ്യും. സ്നേഹത്തിന്റെ ബലഹീനതയാണ് കാലാന്തരത്തിൽ അതിന്റെ ശക്തിയായി ഹൃദയത്തി

(ശേഷം 12-ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. മർക്കോസ്. 14. 66—72.**

ഉണർന്നിരുന്നു പ്രാർത്ഥിപ്പിൻ എന്നുള്ള കർത്തൃ ആജ്ഞ അനുസരിച്ച് പത്രോസോ ഇതര ശിഷ്യന്മാരോ പ്രവൃത്തിച്ചിരുന്നില്ല. അതുകൊണ്ട് മഹാപുരോഹിതന്റെ ദാസനെ വെട്ടിയിട്ട പത്രോസ് പലായനം ചെയ്തത് നാം കണ്ടുകഴിഞ്ഞു. എന്നാലും അദ്ദേഹം തന്റെ ഗുരുവിനെ സ്നേഹിച്ചിരുന്നു എന്നുള്ളതിനു സംശയമില്ല. അതുമൂലം മഹാപുരോഹിതന്റെ ഭവനം വരെ പോയി അവിടെ നടക്കുന്നതെന്തെന്നു കാൺമാൻ പത്രോസ് ആഗ്രഹിച്ചു. അവിടെ യോഹന്നാൻ അകത്തേക്കു പ്രവേശിച്ചു എങ്കിലും പത്രോസ് നടുമുറ്റത്ത് നിന്നതേയുള്ളു. അവിടെവച്ചു ഒരു ബാല്യക്കാരത്തിയുടെ ചോദ്യത്തിനുപോലും തന്റേടത്തോടെ ഉത്തരം പറവാൻ ആ ശിഷ്യപ്രമുഖനു ധൈര്യമില്ലാതെപോയി. ഭയം, അതായിരുന്നു വ്യാജം പറയുന്നതിനു പത്രോസിനെ പ്രേരിപ്പിച്ചത്. ഒരു അസത്യം മൂന്നു അസത്യങ്ങൾ പറയുന്നതിനു വഴി തെളിയിച്ചു. കോഴി കൂകിയതു കേട്ടപ്പോൾ മാത്രമാണ് അദ്ദേഹം താൻ പ്രവൃത്തിച്ചതെന്തെന്ന് സ്മരിച്ചത്. അപ്പോഴാണ് തന്റെ പ്രശംസ തന്നെ എവിടെ എത്തിച്ചു എന്ന് പത്രോസ് ഓർത്തത്. സ്വായത്തിലുള്ള ആശ്രയം നമുക്ക് ഏതെങ്കിലും പ്രകാരം മാർഗ്ഗഭ്രംശം വരുത്തിയിട്ടുണ്ടോ? ഉണ്ടെങ്കിൽ പത്രോസിനെപോലെ നമുക്ക് കർത്താവിങ്കലേക്ക് തിരിഞ്ഞ് ക്ഷമയാചിക്കാം.

**ചൊവ്വാ മർക്കോസ് 15. 1-5**

പ്രഭാതമായപ്പോഴേക്ക് യഹൂദമതാചാര്യന്മാർ ആലോചന പൂർത്തിയാക്കി കുറ്റപത്രവും സജ്ജമാക്കി പീലാത്തോസിന്റെ സമീപം ചെന്നപ്പോൾ അവരുടെ ആരോപണങ്ങൾക്ക് ഒരു രാഷ്ട്രീയ ഛായ കൊടുത്തത് സൂക്ഷിക്കുക. പീലാത്തോസിനോട് തന്റെ രാജത്വവും അതിന്റെ സ്വഭാവവും കർത്താവ് സമ്മതിക്കുന്നുണ്ട്. (യോഹ. 18. 36.) ഏതായാലും കർത്താവ് കേവലം ഒരു വിപ്ളവകാരിയാണെന്ന് മനസ്സിലാക്കുവാൻ പീലാത്തോസിനു കഴിഞ്ഞു. സന്നദ്രിംസംഘത്തിന്റെ ചോദ്യങ്ങൾ അവ അർഹിക്കുന്ന അവജ്ഞയോടെ വീക്ഷിച്ചു കർത്താവു മൗനമവലംബിക്കുക മാത്രമാണ് ചെയ്തത്. തന്റെ രാജത്വം തന്റെ നടപടികളിൽ സുവ്യക്തമായിരുന്നു. പീലാത്തോസിന്റെ സന്നിധിയിൽപോലും എത്ര ശാന്തമായും അതേ സമയത്ത് എത്ര ഗംഭീരമായും കർത്താവു വർത്തിച്ചു. സ്വഭാവത്തിന്റെ വൈശിഷ്ട്യം, ദൈവസ്നേഹത്തിൽനിന്ന് ഉൽഭവിക്കുന്ന വിനയം അവ അവിടെ പ്രകടമായിരുന്നു. ദൈവത്തിന്റെ വലത്തു ഭാഗത്ത് ആസനസ്ഥനായിരുന്ന ദൈവപുത്രൻ പ്രദർശിപ്പിച്ച വിനയത്തിന്റെ സ്വഭാവം എല്ലാ കാര്യങ്ങളിലും നമ്മെ നയിക്കുവാൻ സംഗതിയാകട്ടെ.

**ബുധൻ. മർക്കോസ് 15. 6-15.**

ഉൽസവവേളയിൽ ഒരു തടവുകാരനെ വിട്ടുകൊടുക്കുന്ന പതിവ് ജനസാമാന്യത്തിന്റെ പ്രീതി സമ്പാദിക്കുവാൻ വിദേശീയ ഭരണകൂടം പ്രയോഗത്തിൽ വരുത്തിയ ഒരു നടപടി മാത്രമായിരുന്നു. പ്രഥമദൃഷ്ട്യാപോലും നിരപരാധിയായിരുന്ന ഒരു തടവുകാരനെ വിട്ടയക്കുവാൻ ഈ പതിവു പ്രയോജനപ്പെടുത്താമെന്നു പീലാത്തോസ് വിചാരിച്ചു എങ്കിലും യഹൂദനേതാക്കന്മാർ അതിനു സമ്മതിക്കാതെ ഒരു ലഹളപുള്ളിയായ ബറബ്ബാസിനെ വിട്ടുകിട്ടുവാനാണാഗ്രഹിച്ചത്. കൈസറിനെതിരായി മൽസരിച്ചവനെ സഹായിച്ചു എന്ന ആരോപണം ഉണ്ടായേക്കുമോ എന്ന് ഭയന്ന് പീലാത്തോസ് മനസ്സാക്ഷിയെ വിറ്റ് അവരുടെ പ്രേരണയ്ക്കു വശഗനായി. "സത്യം എന്നാൽ എന്ത്" എന്നു ചോദിച്ച ഭരണാധിപൻ സ്വന്ത സുരക്ഷിതത്വത്തിനും സുഖത്തിനും ഉപരിയായി മറ്റൊന്നിനും പ്രാധാന്യം നൽകിയില്ല. പീലാത്തോസ് ചെയ്ത പ്രവൃത്തിയുടെ അന്ത്യം മററുള്ളവരെ പ്രീണിപ്പിക്കുവാനും സ്വാർത്ഥതാല്പര്യങ്ങൾക്കുപരിയായി മറ്റൊരു മാനദണ്ഡത്തിനുപരിഗണന കൊടുക്കുവാനും ശ്രമിക്കുന്നതിന്റെ ഭവിഷ്യത്ത് എന്ത് എന്ന് തെളിയിക്കുന്നു.

**വ്യാഴം മർക്കോസ് I5. 16-20.**

രാജാവ് എന്ന് അവകാശപ്പെട്ട ഈ തടവുകാരൻ വെറും ഒരു അപഹാസ്യനായിട്ടുമാത്രമേ പടയാളികൾക്കു തോന്നിയുള്ളു. അതുകൊണ്ട് അവരാൽ കഴിയുന്നവിധത്തിലെല്ലാം അവരും യേശുവിനെ നിന്ദിച്ചു. സാധാരണഗതിയിൽ, അവരുടെ പ്രവൃത്തികൾ ഒരു തടവുകാരനെ ഏതുപ്രകാരം മുറിപ്പെടുത്തുമെന്നുള്ള ചിന്ത അവർക്കുണ്ടാകാഞ്ഞതു അൽഭുതമല്ല. "ദൈവത്തിന്റെ കഷ്ടത അനുഭവിക്കുന്ന ദാസൻ എന്ന് ബോധത്തോടെ കർത്താവ് സർവ്വവും അനുഭവിച്ചു. "തന്നെ ശകാരിച്ചിട്ടു പകരം ശകാരിക്കാതെയും കഷ്ടം അനുഭവിച്ചിട്ടു ഭീഷണം പറയാതെയും ന്യായ[illegible]ധിക്കുന്നവങ്കൽ കാര്യം ഭരമേല്പിക്കയത്രേ ചെയ്തത്. അവന്റെ അടിപ്പിണരാൽ നമുക്കു സൗഖ്യം വന്നു" എന്നാണ് പത്രോസ് ശ്ലീഹാ എഴുതിയിരിക്കുന്നത്. ദയയില്ലാത്ത ഏതൊരു പ്രവൃത്തിയും ക്ഷമയോടെ സഹിപ്പാനും ഒരിക്കലും ആ വിധമുള്ള പ്രവൃത്തി നമ്മിൽനിന്നുണ്ടാകാതിരിപ്പാനുമുള്ള കൃപ നമുക്കു ലഭിക്കേണമേ എന്നു നമുക്കു പ്രാർത്ഥിക്കാം.

**വെള്ളി. മർക്കോസ് 15 25.**

യേശു "താൻ തന്നെ ക്രൂശിനെ ചുമന്നുകൊണ്ട് എബ്രായ ഭാഷയിൽ ഗൊൽഗോഥാ എന്നു പേരുള്ള തലയോടിടം എന്ന സ്ഥലത്തേക്കു പോയി" (യോ 19. 17.) എങ്കിലും തലേരാത്രിയിൽ താൻ സഹിച്ച കഷ്ടപ്പാടുകൾ നിമിത്തം ക്ഷീണിച്ചിരുന്നതിനാൽ അവൻ വഴിയിൽ വീണുപോയി. പട്ടാളക്കാർ അവരുടെ സാധാരണ നിറം അവിടേയും പ്രത്യക്ഷമാക്കി. ഏററവും സമീപേ കണ്ട ആരോഗ്യവാനായ ഒരു മനുഷ്യനെകൊണ്ട് അവർ ക്രൂശു വഹിപ്പിച്ചു. അവൻ കുറേനക്കാരനായ ശിമോൻ ആയിരുന്നു എന്നു നാമറിയുന്നു. ഒരു കൊലപ്പുള്ളിയുടെ ക്രൂശു ചുമക്കുവാൻ നിർബന്ധിതനായതു് ശിമോൻ എങ്ങിനെ വീക്ഷിച്ചു എന്നു നാമറിയുന്നില്ല. എങ്കിലും ദൈവപുത്രന്റെ ക്രൂശു ചുമക്കുവാനുള്ള ഭാഗധേയം ലഭിക്കുന്നതിനെപ്പററി ക്രൈസ്തവലോകം ഇന്നും അസൂയപ്പെടുന്നുണ്ടാവണം. നമ്മുടെ ഇഷ്ടത്തിനു വിപരീതമായി നമ്മുടെ മേൽ കെട്ടിയേല്പിക്കുന്ന ആക്ഷേപങ്ങളും ഭാരങ്ങളും ദൈവതിരുനാമമഹത്വത്തിനു കാരണമാകാവുന്നതാണ്. എന്നാൽ അതിനു അവ ക്രിസ്തുവിനുവേണ്ടി സഹിക്കേണ്ടതാവശ്യമാകുന്നു. "കുരിശ്" അന്വേഷിച്ച് നാം നടക്കരുത്. എന്നാൽ അവയെ അഭിമുഖീകരിക്കേണ്ടിവരുന്നപക്ഷം നാം അതിൽ അതൃപ്തരാകരുത്.

**ശനി മർക്കോസ്. 15. 22—32.**

ക്രിസ്തു തന്നെത്തന്നെ എന്തിനായി സമർപ്പിച്ചുവോ ആ ബലിക്കുള്ള അന്ത്യനാഴിക സമീപിച്ചിരിക്കുകയാണ്. പെസഹായിക്കുവേണ്ടിയുള്ള ആട്ടുകളെ കൊന്നു തുടങ്ങുന്ന സമയമായി. ഒൻപതുമണിക്കും ഉച്ചയ്ക്കും മദ്ധ്യേയുള്ള ഒരു സമയത്ത് അവർ യേശുവിനെ ഗോൽഗോഥായിലേക്കു ആനയിച്ചു. അവിടെ നഗരവാതിലിനു പുറത്തായി യേശുവിനെ അവർ ക്രൂശിൽ തൂക്കി. അതുകൊണ്ടൊന്നും അവർ സംതൃപ്തരായില്ല. രണ്ടു മോഷ്ടാക്കളുടെ മദ്ധ്യേ യേശുവിനെ ക്രൂശിൽ തറച്ചു കൂടാതെ

# ക്രിസ്തീയരക്ഷയുടെ സ്വഭാവം

(മാത്യു പി. ജോൺ എം. എ. എം. റ്റി. എച്ച്.)

(തുടർച്ച)

പൌലോസ് രക്ഷയെപ്പററി പറയുമ്പോൾ "നീതീകരണം" എന്ന പദം ഉപയോഗിക്കാറുണ്ട്. മൂലഭാഷയിൽ ഉപയോഗിച്ചിരിക്കുന്ന പദത്തിന്റെ പ്രധാന സൂചന "വെറുതെ വിട്ട് വിധി പ്രസ്താവിക്കുക" എന്നതത്രേ. അതുമൂലം പൌലോസിന്റെ ചിന്തയിൽ, ദൈവം പാപത്തിനു ശിക്ഷ ഇല്ല എന്നു വിധിക്കുന്നെങ്കിലും, പാപത്തിന്നധീനനായ മനുഷ്യനു് ആന്തരീകമായി യാതൊരു വ്യത്യാസവും വരുന്നില്ല എന്ന് അഭിപ്രായപ്പെടുന്നവരുണ്ട്. ആ ചിന്ത പൌലോസിന്റെ അഭിപ്രായഗതിക്കനുസരണമല്ല എന്ന അഞ്ചാം അദ്ധ്യായത്തിൽ നിന്നു കാണാം. ഒന്നാമത്, ക്രൈസ്തവർ കഷ്ടതകളിൽക്കൂടെ കടന്നു, സഹിഷ്ണുതയിൽ വളരുന്നുണ്ട് എന്നതു് അനുഭവസത്യമാണ്. രണ്ടാമതു വിശ്വാസംമൂലം യേശുവിനോടുള്ള ബന്ധം ആത്മിക ഐക്യമായതിനാൽ, അതു് ആന്തരികമായ വ്യത്യാസം വരുത്തുന്നതത്രേ. ആദാം മനുഷ്യജാതിയെ മുഴുവൻ പ്രതിനിധീകരിക്കുന്നതുപോലെതന്നെ യേശുവും പുതിയ മനുഷ്യജാതിയെ മുഴുവൻ പ്രതിനിധീകരിക്കുന്നു. ഒന്നാമത്തെ ആദാമിന്റെ പ്രവൃത്തിയുടെ ഫലം മരണമായിരുന്നു. രണ്ടാമത്തെ ആദാമുമായുള്ള വിശ്വാസബന്ധംമൂലം അവന്റെ അനുസരണത്തിൽ നാം പങ്കാളികളാകുന്നു.

## രൂപാന്തരം വരുത്തുന്ന കൃപ

ലംഘനം പെരുകേണ്ടതിന്നത്രേ ന്യായപ്രമാണം വന്നതു് എന്നും, പാപം പെരുകിയേടത്തു് കൃപ അത്യന്തം വർദ്ധിച്ചു എന്നും പറഞ്ഞശേഷം തന്റെ ചിന്താഗതി പലരും ദുർവ്യാഖ്യാനം ചെയ്തു വന്നതിനെ അപ്പോസ്തലൻ നിഷേധിക്കുന്നു (6. 1-23) കൃപയെപ്പററിയുള്ള അപ്പോസ്തലന്റെ ചിന്താഗതിയുടെ ഒരു അനന്തരഫലമായി, പാപം അധികം ഉള്ളേടത്തു് കൃപയും അധികം ഉള്ളതുകൊണ്ട്, പാപം ചെയ്യുന്നതു് കൃപാവർദ്ധനവിനു് കാരണമാകും. അതിനാൽ അനുവദനീയമാണ് എന്നു് പൌലോസ് പഠിപ്പിക്കുന്നു എന്നു് പലരും അപവാദം പറഞ്ഞിരുന്നു. അതു തന്റെ ചിന്താഗതിക്കു് പാടേ വിരുദ്ധമത്രേ. ക്രൈസ്തവർ പാപത്തെ സംബന്ധിച്ചിടത്തോളം മരിച്ചവരത്രേ. ജ്ഞാനസ്നാനത്തിൽ മനുഷ്യൻ വെള്ളത്തിൽ മുങ്ങി അപ്രത്യക്ഷനാകുന്നതു് മരണത്തേയും ശവസംസ്കാരത്തേയും, വെള്ളത്തിൽനിന്നു് ഉയർന്നുവരുന്നതു് പുനരുത്ഥാനത്തേയും സൂചിപ്പിക്കുന്നു. ഇങ്ങനെ സ്നാനംമൂലം വിശ്വാസി ക്രിസ്തുവിന്റെ മരണത്തിലും പുനരുത്ഥാനത്തിലും പങ്കാളിയായിത്തീരുന്നു. ആത്മികഅർത്ഥവും, ബാഹ്യമായ സൂചനയും തമ്മിൽ അപ്പോസ്തലൻ വേണ്ടിടത്തോളം വ്യക്തമായി വേർതിരിക്കുന്നില്ലായിരിക്കാം. എങ്കിലും അപ്പോസ്തലന്റെ ചിന്ത നമ്മെ വെല്ലുവിളിക്കുന്നതത്രേ. മരണം ഒരു മനുഷ്യന്റെ സാധാരണ ചുററുപാടുകളിൽനിന്നു് അവനെ മാററുന്നതുപോലെ ക്രിസ്തുവിനോടുള്ള ഐക്യം വിശ്വാസിയുടെ ജീവിതം പാടെ മാററുന്നതാകുന്നു. മുമ്പ് പാപത്തിന്നടിമകളായിരുന്ന അവയവങ്ങൾ ഇപ്പോൾ ദൈവസേവക്കു് പ്രതിഷ്ഠിക്കപ്പെട്ടവയത്രേ. പാപം കഠിനനായ യജമാനനാണ്. മരണമത്രേ പാപസേവയുടെ ശമ്പളം. ദൈവത്തിന്റെ ദാസ്യം യഥാർത്ഥ സ്വാതന്ത്ര്യമത്രേ. അതിന്റെ അന്തം ശുദ്ധീകരണവും നിത്യജീവനുമാകുന്നു. (6. 22-23)

## രണ്ടു നിയമങ്ങൾ

ന്യായപ്രമാണം പാപകാരണമായിത്തീർന്നു എന്ന ചിന്ത പൌലോസ് വിശദീകരിക്കുന്നു. ആദ്യമായി ന്യായപ്രമാണത്തിന്റെ അധികാരത്തിൽനിന്നു് മനുഷ്യൻ സ്വതന്ത്രനായി എന്നു കാണിക്കുന്നതിനു്, ഭർത്താവും ഭാര്യയും തമ്മിലുള്ള ബന്ധത്തിന്റെ നിയമം ഉദാഹരണമായി അപ്പോസ്തലൻ എടുക്കുന്നു. (7· 1—6) തുടർന്നു്, ന്യായപ്രമാണം അതിൽതന്നെ പാപമല്ലെങ്കിലും മനുഷ്യരുടെ അനുഭവത്തിൽ, അതു് പാപം മനസ്സിലാക്കുവാനും, പാപത്തിന്റെ ഘോരത വർദ്ധിപ്പിക്കുവാനും, ഉപകരിച്ചു എന്ന് അദ്ദേഹം സമർത്ഥിക്കുന്നു. ന്യായപ്രമാണത്തിന്റെ കല്പനകൾ പന്ത്രണ്ടു വയസ്സിനു മുമ്പ് ഒരു ബാലനെ ബാധിച്ചിരുന്നില്ല. കല്പന അനുസരിക്കേണ്ട പ്രായം വന്നപ്പോൾ, അതിനു് മുമ്പ്, പാപമാണെന്ന ചിന്ത കൂടാതെ ചെയ്തുവന്ന പല കാര്യങ്ങളും പാപമാണെന്നു് ബോധപ്പെട്ടു തുടങ്ങി. ആ അനുഭവം 7- 9-ൽ വിവരിച്ചിരിക്കുന്നു. നന്മ ചെയ്യുവാൻ അഗ്രഹമുണ്ടെങ്കിലും, ശക്തിയില്ലാതിരിക്കുന്ന മനുഷ്യനു്, ന്യായപ്രമാണം പാപത്തിന്റെ ഗൌരവം കൂട്ടുകയല്ലാതെ, പാപത്തെ ജയിക്കുവാൻ ശക്തി പ്രദാനം ചെയ്യുന്നില്ല.

നന്മതിന്മകൾ മനുഷ്യരിൽ പോരാടുന്നതിന്റെ അതിയഥാർത്ഥമായ ഒരു ചിത്രം 7- 13-24—ൽ കാണാം. "അയ്യോ ഞാൻ അരിഷ്ടമനുഷ്യൻ! ഈ മരണത്തിന്നധീനമായ ശരീരത്തിൽനിന്നു് എന്നെ ആർ വിടുവിക്കും എന്ന ഹൃദയസ്പൃക്കായ ചോദ്യത്തോടുകൂടെ ആ ഭാഗം അവസാനിക്കുന്നു. നന്മതിന്മകളുടെ ആന്തരീകമായ പോരാട്ടം അനുഭവിക്കുന്ന നാമെല്ലാം പൌലോസിന്റെ മറുപടി ശ്രദ്ധിക്കുന്നതു കൊള്ളാം. ഈ ലേഖനം മുഴുവൻതന്നെയും ആ ചോദ്യത്തിനു് മറുപടിയത്രേ. എങ്കിലും പ്രത്യേകമായി അതു് അടുത്ത അദ്ധ്യായത്തിൽ കാണാം.

പൌലോസ് പാപത്തെപ്പററിയും ജഡമയമായ ശരീരത്തെപ്പററിയും പറയുന്ന കാര്യങ്ങൾ വായിക്കുമ്പോൾ നമ്മുടെ ഓർമ്മയിൽ ഇരിക്കേണ്ടതായ ചില കാര്യങ്ങൾ ഉണ്ട്. പാപം എന്ന് ഏകവചനമായി ഉപയോഗിക്കുമ്പോൾ പൌലോസിന്റെ മനസ്സിൽ പ്രധാനമായി ഉള്ളതു് "പാപങ്ങൾ" എന്നു് നാം പറയുന്ന വിവിധപ്രവൃത്തികളല്ല. "പാപങ്ങൾ" എന്നു് ബഹുവചനം ഉപയോഗിക്കുമ്പോൾ പൌലോസ് നമ്മുടെ ജീവിതത്തിൽ വരുന്ന ഒററയൊററ പാപപ്രവൃത്തികളെ സൂചിപ്പിക്കുന്നു. നമ്മിൽ പ്രവേശിച്ചു്, നമ്മെ അടിമകളാക്കി, നമ്മുടെ അവയവങ്ങളെ അതിന്റെ സേവനത്തിനു് ഉപയോഗിക്കുന്ന ഒരു ബാഹ്യശക്തിയായിട്ടത്രേ പാപത്തെ പൌലോസ് ചിത്രീകരിക്കുന്നതു്. (6: 6, 10, 12, 18, 19, 23, 7: 8, 9, 20 മുതലായ വാക്യങ്ങൾ കാണുക) ഇച്ഛിക്കുന്ന നന്മ ചെയ്യുവാൻ തന്നെ അനുവദിക്കാതെ, ഇച്ഛിക്കാത്ത തിന്മ, തന്നെക്കൊണ്ടു് ചെയ്യിക്കുന്ന വേറൊരു പ്രമാണം ഞാൻ എന്റെ അവയവങ്ങളിൽ കാണുന്നു; അതു എന്റെ

---

മുൻകാര്യങ്ങൾ ഓരോന്നു ധരിച്ച അവർ അവനെ പരിഹസിക്കുവാനും തുടങ്ങി. അങ്ങനെ അവരുടെ പ്രതികാരം അവർ നിറവേററി. എന്തിനു്? ആരോടു്? "ലോകം അവൻ മുഖാന്തിരം ഉണ്ടായി; ലോകമോ അവനെ അറിഞ്ഞില്ല. അവൻ സ്വന്തത്തിലേക്കു വന്നു; സ്വന്തമായവരോ അവനെ കൈക്കൊണ്ടില്ല."

# കാർമേഘത്തിലെ വെള്ളിരേഖകൾ

## വ്യവഹാരമൽസരം നടക്കുന്ന കാലഘട്ടത്തിലും പരിശുദ്ധജീവിതം അപ്രാപ്യമല്ല.

(വറുഗീസ് കളത്തിൽ എം. ഏ)

(കഴിഞ്ഞ സിറിയൻ വിദ്യാർത്ഥി സമ്മേളനത്തിൽ നി. വ. ദി. മ. ശ്രീ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ നടന്ന പൊതുയോഗത്തിൽ ചെയ്ത പ്രസംഗം.)

ഒരു വിദ്യാർത്ഥിയായിരുന്നപ്പോൾ ഇതുപോലെയുള്ള വിദ്യാർത്ഥിസമ്മേളനങ്ങളിൽ പങ്കെടുത്തും, ശ്രീ. കെ. സി. ചാക്കോ, ശ്രീ. ഏ. എം. വർക്കി മുതലായ മഹാരഥന്മാരുടെ ജീവിതമാതൃകകളാൽ പൂർവ്വാധികം പ്രചോദനം ലഭിച്ചും, ആദ്ധ്യാത്മികമായ ഒരു സമുന്നത നിലവാരത്തിലേക്ക് എന്റെ ഹൃദയം സോൽസാഹം ചിറകടിച്ചു പറന്നു. പക്ഷെ, ആ ഉത്സാഹം ക്ഷണികമായിരുന്നു. ഞാൻ പെട്ടെന്ന് തളർന്നുവീണു. പൗരോഹിത്യത്തിന്റെ കപടവേഷങ്ങൾ എന്നെ അമ്പരപ്പിച്ചു. കാനോൻ തിരുത്തിയ ഹസ്തങ്ങൾ പരിശുദ്ധങ്ങളാണെന്ന് വിശ്വസിക്കാൻ സാദ്ധ്യമല്ലാതായി. ശ്ലീഹന്മാരുടെ വിശുദ്ധ സിംഹാസനങ്ങളിൽ വാണരുളിക്കൊണ്ട് ഭൗതികമായ സമ്പാദ്യങ്ങൾക്കുവേണ്ടിയും അധികാരങ്ങൾക്കുവേണ്ടിയും വടംവലി നടത്തുന്നവരുടെ പ്രവർത്തനരംഗങ്ങളിൽ പരിശുദ്ധാത്മാവുണ്ടെന്ന് സ്വീകരിക്കുവാൻ നിർവാഹമില്ലാതായി. ള്ളിസ്വത്തിന്റെ ആധിപത്യത്തിനുവേണ്ടി ഇടവകക്കാരും അതിൽനിന്നുദിക്കുന്ന അംശങ്ങൾക്കുവേണ്ടി പട്ടക്കാരും കടിപിടികൂട്ടുന്ന വേദനാജനകമായ കാഴ്ച എന്നെ പിന്തിരിപ്പിച്ചു. ിന്റെയും മണ്ണിന്റെയും മേൽ പണിഞ്ഞ സഭയുമായി യാത്ര പറയുവാൻ എന്റെ ഹൃദയം തീരുമാനിച്ചു.

നലഞ്ഞ്യവമായി സഭാപരമായ കാര്യങ്ങളിൽ താല്പര്യവുമില്ലാതെ ഓരോ ദിവസം ചെല്ലുന്തോറും സഭയിൽനിന്ന് ഞാൻ അകന്നകന്നു പോയി. അങ്ങനെ സഭയുടെ പ്രവർത്തനങ്ങളുടെ മേൽ ശരവർഷം പൊഴിക്കുവാൻ അമർഷംപൂണ്ടിരുന്ന ഒരു സന്ദർഭത്തിലാണ് മി. എം. തൊമ്മൻ എന്നെ ഈ ന ളനത്തിലേക്ക് ക്ഷണിച്ചത്. നട സഭയെ സംബന്ധിച്ചിടത്തോളം ആവശ്യമായ ഒരു ഭാവിയുണ്ടെന്നു എനിക്കു അപ്പോൾ തോന്നിയിരുന്നു. പരിശുദ്ധ കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിക്കുന്ന ഒരു സമ്മേളനത്തിൽ ഈ പരമാർത്ഥങ്ങൾ വിശദ രൂപത്തിൽ തുറന്നു പറഞ്ഞാൽ പ്രഹരങ്ങൾ ലഭിച്ചേക്കുമെന്നല്ല, വല്ല പ്രയോജനവുമുണ്ടാകുമോ എന്നു ഞാൻ സംശയിച്ചു. അപ്പോൾ മി. തൊമ്മനും, എന്റെ ബഹുമാന്യസുഹൃത്തായ മി. എൻ. എം. ഏബ്രഹാമും പ്രകാരമൊരുത്തനെയാണ് അങ്ങ പ്രസംഗിക്കുവാൻ വേണ്ടത്" എന്നു പറഞ്ഞു. എന്നെ ഉത്സാഹിപ്പിച്ചുവിട്ടു. ഞാൻ സഭാപരമായ കാര്യങ്ങളിൽ വീണ്ടും പ്രവേശിക്കുന്നതിന്റെ പ്രധാന കാരണക്കാർ മി. തൊമ്മനും ഏബ്രഹാമും ആണ്.

എന്റെ ദൃഷ്ടിയിൽ സർവ്വപ്രധാനമായി ഇപ്പോൾ തോന്നുന്ന പ്രശ്നങ്ങളെപ്പറ്റിയാം. ക്രിസ്തുവിന്റെ കാലം മുതൽവരെയുള്ള സഭാചരിത്രം പരിശോധിച്ചുനോക്കിയാൽ, നമ്മുടെ സ്ഥി നില എന്താണ്? പ്രസ്തുത ചരിത്രമായ പശ്ചാത്തലത്തിൽ സഭ ഒരു നല്ല ഭാവിയുണ്ടോ? നാനാപ്രക്ഷോഭണങ്ങൾ വിജയത്തിലാശിക്കുമോ? ഓരോരുത്തരും ഗൗരവത്തോടും ... ത്തോടും ചിന്തിച്ചുകൊണ്ടിരിക്കേ... ശ്നങ്ങളാണിവ.

അപ്പോസ്തോലന്മാരുടെ കാലം മുതൽ സംശയങ്ങളുണ്ടായിരുന്നു; തർക്കങ്ങളുമുണ്ടായിരുന്നു. കൊരിന്ത്യക്കാർക്കും മറ്റും അവർ എഴുതിഅയച്ച ലേഖനങ്ങൾ നാം പരിശോധിച്ചുനോക്കുക. അക്രമങ്ങളും അഴിമതികളും അന്നത്തെ സഭാംഗങ്ങളുടെയിടയിൽ കുറവല്ലായിരുന്നു. അനുയായികൾ അന്ന് ശ്ലീഹന്മാരെ വളരെയധികം വേദനിപ്പിച്ചിരുന്നു. ശ്ലീഹന്മാർ ഓരോ രാജ്യക്കാരുടെ പേർക്ക് അക്കാലത്തെഴുതിയ ലേഖനങ്ങൾ നമ്മുടെ പേർക്കെഴുതിയതാണോ എന്ന് സംശയിക്കത്തക്കരീതിയിൽ ഇന്നും പുരാതനകാലത്തെ അഴിമതികൾ സഭയിൽ നിലനിൽക്കുന്നു. അന്നു തുടങ്ങിയ ദുർവാശിയും കലഹപ്രിയത്വവും ഇന്നും നമ്മുടെ മുമ്പിൽ വിലങ്ങുതടിയായി കിടക്കുന്നു.

പൗരോഹിത്യത്തെ സംബന്ധിച്ചാണെങ്കിൽ പരിശുദ്ധ സുന്നഹദോസുകളുടെ കാലത്തുപോലും അത് വളരെ ആശാസ്യമായിരുന്നില്ല. സഭയിലെ മേലദ്ധ്യക്ഷന്മാർ തമ്മിൽ ശാപവും എതിർശാപവും ചൊരിഞ്ഞുകൊണ്ടിരുന്നു. ആ പരിശുദ്ധ സദസ്സുകളിൽപോലും സമാധാനം പാലിച്ചത് റോമ്മാപട്ടാളമായിരുന്നു. എന്തൊരു ദയനീയാവസ്ഥയിലാണ് ആ സുവർണ്ണകാലഘട്ടത്തിൽ പോലും ക്രൈസ്തവസഭ സ്ഥിതിചെയ്തിരുന്നത്! ഒരു പരിശുദ്ധപിതാവ് മറ്റൊരു പരിശുദ്ധപിതാവിന്റെ മാർവ്വിടത്തിൽ മുഷ്ടിചുരുട്ടി ഇടിച്ച് രക്തം ഛർദ്ദിപ്പിച്ച കൈരാതമായ നടപടിയും ആ സുവർണ്ണകാലത്തുതന്നെയാണ് നടന്നത്. കർക്കശമായ നിയമങ്ങളാൽ വ്യവസ്ഥാപിതമായിത്തീർന്നിട്ടുള്ള റോമൻകത്തോലിക്കാസഭയിൽ പോലും ഇടക്കാലത്ത് അനർഹന്മാരായ വ്യക്തികൾ കുതന്ത്രങ്ങൾ പ്രയോഗിച്ച് അസാധുവായുള്ള മാർഗ്ഗങ്ങളിൽക്കൂടി സിംഹാസനങ്ങളിൽ ആരോഹണം ചെയ്തിട്ടുണ്ട്.

ക്രൈസ്തവസഭയുടെ പുരാതനമഹിമയിൽനിന്ന് ക്രൈസ്തവസഭ അധഃപതിച്ചുവെന്നുള്ള ആരോപണങ്ങൾ നമ്മെ അലട്ടിക്കൊണ്ടിരിക്കയാണ്. "അടിപിടി, അക്രമം, പിടിച്ചുപറി, തലാമാല, കൊമ്പ്രാക്കൊള്ളി" ഇവയെല്ലാമാണ് സുറിയാനിസഭയുടെ തൽക്കാലത്തെ ലക്ഷണങ്ങളെന്നും, "വ്യവഹാരം എട്ടാം കൂദാശ"യായി നാം പരിഗണിച്ചു തുടങ്ങിയിരിക്കുന്നുവെന്നും, ഈ അധഃപതന വാസനയെ നാം സർവ്വശക്തികളും ഉപയോഗിച്ച് തടയണമെന്നും പലരും

---

അവയവങ്ങളിലുള്ള പാപപ്രമാണത്തിന് എന്നെ ബദ്ധനാക്കിക്കളയുന്നു" എന്ന് അപ്പോസ്തലൻ പറയുന്നതുകൊണ്ട് ശരീരം അഥവാ ജഡം അതിൽതന്നെ ചീത്തയാണെന്നോ, പാപപങ്കിലമാണെന്നോ ചിന്തിക്കുന്നത് അബദ്ധമായിരിക്കും. പാപത്തിന്റെ ഉത്ഭവം ജഡത്തിലാണെന്നുള്ള ചിന്ത ക്രൈസ്തവമല്ല. അത് വേദവിപരീതമായി ഓരോ സമയത്ത് സഭയിൽ ഉയർന്നിട്ടുണ്ട്. ആ ചിന്ത, ജഡത്തെ നശിപ്പിക്കുവാനും, അതുമൂലം ആത്മാവിനെ പുഷ്ടിപ്പെടുത്തുവാനുമത്രെ നമ്മെ നയിക്കുന്നത്. സന്യാസം ആ ചിന്തയുടെ ഫലമായിട്ട് എടുത്തവരുണ്ട്. വി. പൗലൂസിന്റെ ചിന്തയിൽ ജഡം അതിൽതന്നെ പാപമല്ല. പാപത്തിന് ഏറ്റവും എളുപ്പം ജഡം അധീനമാകുന്നു എന്നു പറയാമായിരിക്കാം. പാപം ഉൽഭവിക്കുന്നത് മനുഷ്യന്റെ ആത്മീകമനോഭാവത്തിൽനിന്നത്രെ.

...o. T 64 Licence No. 894 Date 20-8-1946 Reg. M 5286

# ...HE CHURCH WEEKLY

നായ റാവുസാഹിബ് ഒ. എം. ചെറിയാൻ പല പ്രാവശ്യം ഉൽബോധിപ്പിച്ചിട്ടുണ്ട്. ഇപ്രകാരമുള്ള സ്വയംവിമർശങ്ങൾ സഭാംഗങ്ങളെ ഇരുത്തിചിന്തിപ്പിച്ചിട്ടുണ്ട്. ആകെപ്പാടെ നോക്കിയാൽ, ക്രൈസ്തവസഭയുടെ പുരാതനകാലത്തോട് താരതമ്യപ്പെടുത്തിയാൽ, ഇപ്പോഴത്തെ നില അപരിഹാര്യമായ രീതിയിൽ കുഴഞ്ഞുകിടക്കുകയാണെന്ന് വിചാരിക്കുവാൻ ന്യായമില്ല. അധികാരദുർമോഹത്തിന്റെ[യു]ം ദുർവാശിയുടെയും, ഭൗതികമായ അഭിലാഷങ്ങളുടെയും നിർച്ചാലുകൾ ഇന്നും സഭയുടെപരിപാവനതയെ കളങ്കപ്പെടുത്തികൊണ്ട് നിർവിഘ്നം ഒഴുകികൊണ്ടിരിക്കുന്നു. ആചാരങ്ങളാകുന്ന പുറന്തോട് മാത്രംശേഷിച്ച് ഉള്ളിൽ ആദ്ധ്യാത്മികചൈതന്യം നിശ്ശേഷം നിഹനിക്കപ്പെട്ടിരിക്കുന്ന ഒരു അവസ്ഥ ഭയങ്കരംതന്നെ. എന്നാൽ അതു് ഇക്കാലത്തു മാത്രമുണ്ടായ അത്യാഹിതമൊന്നുമല്ല. അതിനാൽ നൈരാശ്യഗർത്തത്തിൽ നാം മനം മടുത്തു മയങ്ങിക്കിടക്കേണ്ട ആവശ്യമില്ല. ഈയൊരു ചിന്തമാത്രമാണ് ഇന്ന് ഈ സമ്മേളനത്തിലേക്കു എന്നെ ആകർഷിച്ചതു്. മനുഷ്യൻ കുഴപ്പങ്ങളുണ്ടാക്കിയിട്ടുണ്ട്. അവ മനുഷ്യന് പരിഹരിക്കുവാൻ സാധിക്കുകയും ചെയ്യും. വ്യവഹാരപ്രിയത്വം സഭയെ ഗ്രഹിച്ചുതുടങ്ങിയ കാലഘട്ടത്തിൽതന്നെ പരുമല തിരുമേനിയെപ്പോലെ ഒരു പരിശുദ്ധനെ പ്രസവിക്കുവാൻ മലങ്കരസഭയ്ക്കു കഴിഞ്ഞു. കുപ്പായവും മുടിയും ധരിച്ചിട്ടില്ലാത്ത ഒരു മഹാചാര്യന്റെ പദവിയിലേക്കുയർന്ന ഒരു പരിശുദ്ധനായിരുന്ന അല്വായിലെ മഹർഷി എന്നുപേരിൽ അറിയപ്പെട്ടിരുന്ന കെ. സി. ചാക്കോ. ഈ വിശുദ്ധന്മാരെ പ്രസവിക്കുവാനുള്ള സൗഭാഗ്യം നമ്മുടെ സഭയ്ക്കുണ്ടായി എന്നു മാത്രമല്ല, നമ്മുക്കുള്ള കുറ്റവും കുറവും ഇപ്പോൾ നമുക്ക് കാണുവാൻ സാധിക്കുന്നുവെന്നുള്ളതും ഭാഗ്യകരം തന്നെ.

(സമാധാനപ്രക്ഷോഭണങ്ങൾ വിജയത്തിൽ കലാശിക്കുമോ? എന്നുള്ള ഭാഗം അടുത്ത ലക്കത്തിൽ—ച. വീ. പ.)

(8-ാം പേജിൽ നിന്നും തുടർച്ച)

ന്മേൽ വിജയം നേടുന്നതു്. "ഞാൻ ഉയർത്തപ്പെട്ടാൽ സകലരേയും എങ്കലേക്കു ആകർഷിക്കും." എന്നു കർത്താവു തന്റെ ക്രൂശുമരണത്തെക്കുറിച്ചു പറഞ്ഞ വചനങ്ങളുടെ പത്ഥം ക്രൂശിൽ നോക്കി ക്രിസ്തുവിന്റെവിജിത സർവ്വസ്വമായി സ്വീകരിച്ചുള്ള അനേകർ സാക്ഷീകരിക്കുന്നു. അവായ ക്രിസ്തു നിസ്സഹായനായി ക്രൂശിൽകിടന്നുകൊണ്ടാണ് രാജ്യഭാരം ...ന്നതു്. തന്റെ രാജ്യം ഐഹികമല്ലാത്തതുപോലെതന്നെ തന്റെ ...തിയും ഐഹികമല്ല. തന്റെ ...ം മനുഷ്യഹൃദയങ്ങളിലാണ്. അവിടെയാണ് താൻ ഭരണം നടത്തുന്നതു് സ്നേഹത്തിന്റെ ബലഹീനമെന്നു തോന്ന പ്രേരണാശക്തികൊണ്ടല്ലാതെ മനുഷ്യഹൃദയമാകുന്ന രാജ്യത്തെ പിടിച്ചടക്കുവാൻ കഴിയുന്നതല്ല. സ്നേഹസമ്പൂർണ്ണനായ ക്രിസ്തുവിനു എത്ര ...ലിക്കുന്ന മനുഷ്യനെയും തന്നിലേ[ക്കു] ആകർഷിക്കുന്നതിനു കഴിയും. ... പ്രയോഗിച്ചല്ല. സ്നേഹംകൊണ്ടുമം.

---

## ഓർത്തഡോക്സ് സ്റ്റുഡൻസ് അസോസിയേഷൻ

കോട്ടയം സി. എം. എസ്സ്. കോളജിലെ ഓർത്തഡോക്സ് സഭാവിഭാഗത്തിൽപെട്ട വിദ്യാർത്ഥിനീ വിദ്യാർത്ഥികളുടെ ഒരു സമ്മേ[ളനം] 6—8—1951—ൽ മാർ. തോവേസിയോസ് മെത്രാപ്പോലീത്താതിരുമനസ്സിലെ മഹനീയ സാന്നിദ്ധ്യത്തിൽ അസോസിയേഷൻ പ്രസിഡന്റു മി. കെ. എം. ചെറിയാൻ എം. എ. യുടെ ആദ്ധ്യക്ഷതയിൽ കൂടി. വിദ്യാർത്ഥികൾ ദൈവത്തിനു കീഴ്പെട്ട ശരിയായ ലക്ഷ്യത്തെ മുൻനിർത്തി ജീവിക്കണമെന്നദ്ധ്യക്ഷൻ ഉൽബോധിപ്പിച്ചു.

തിരുമനസ്സിലെ ഉദ്ബോധകമായ പ്രഭാഷണത്തിൽ ആധുനികലോകത്തിന്റെ സംഭ്രമജനകവും ഭയാനകവുമായ നിലയെപ്പററി തിപർദികരിക്കപ്പെട്ടിരുന്നതിനും പുറമേ വിദ്യാർത്ഥികൾ സ്വഭാവസംസ്കരണമുള്ളവരായി മുന്നോട്ടു വന്നെങ്കിൽമാത്രമേ ജീവിതവിജയവും, നേതൃത്വവർക്കു കരഗതമാകുകയുള്ളുവെന്നു പറഞ്ഞിരുന്നു. യുവജനങ്ങൾ സേവനത്തിനും, മററുസാമൂഹ്യനിവകൾക്കും നേതൃത്വം കൊടുത്തു സന്ധരായി ജീവിക്കേണ്ടതിന്റെ ആവശ്യകതയെപ്പററി തിരുമേനി ഉദ്ഘോഷിച്ചു. കൂടാതെ ഇടവകകൾ ഭര[ണ] പട്ടക്കാർ വിദ്യാലയങ്ങളിൽ അദ്ധ്യാപകവൃത്തി മുതലായ തൊഴിലുകൾ സ്വീകരിച്ചുവരുന്നതു തികച്ചും പരിതാപകരവും ലജ്ജാകരവുമാണെന്നും അതു സഭയുടെയും, ഇടവകകളുടെയും ആത്മീകവും, ലൗകീകവുമായ പുരോഗമനത്തിനു വലിയ തടിയായി നിൽക്കുകയാണെന്നും ആ വ്യവസ്ഥിതി എത്രയും വേഗം മാറേണ്ടതാണെന്നും തിരുമേനി ശക്തിയുക്തം പ്രസ്താവിച്ചുകൊണ്ടു അസോസിയേഷൻ ഉൽഘാടനം ചെയ്തു.

പിന്നീട് വിദ്യാർത്ഥിനീ വിദ്യാർത്ഥി കോൺഫറൻസുകളെ പ്രതിനിധീകരിച്ചുകൊണ്ടു വിദ്യാർത്ഥികോൺഫറൻസിന്റെ ജനറൽ സെക്രട്ടറി മി. എം. തൊമ്മൻ ബി. എ. കോൺഫറൻസിന്റെ പ്രവർത്തനങ്ങളെ അധികരിച്ചു പ്രസംഗിച്ചതിനും പുറമെ കോൺഫറൻസുകളിലേക്കു വിദ്യാർത്ഥിനീ വിദ്യാർത്ഥികളെ ആഹ്വാനം ചെയ്യുകയും ചെയ്തു. കോൺഫറൻസിന്റെ 44—ാമതു സമ്മേളനത്തിന്റെ നടത്തിപ്പിനുവേണ്ടിയുള്ള എക്സിക്യൂട്ടീവ് കമ്മററിയേയും തെരഞ്ഞെടുത്തു.

---

## യുക്തിപ്രശ്നങ്ങൾ

11) ഒന്നുമുതൽ നാല്പതുവരെ റാത്തൽ തൂക്കമുള്ള ഏതു സാധനവും നാലു തൂക്കക്കട്ടകൾകൊണ്ട് തൂക്കുവാൻ സാധിക്കും. ആ കട്ടകൾ ഏതു തൂക്കമുള്ളവകളായിരിക്കും?

12) 1948 ആഗസ്റ്റ് മാസം ഒന്നാം തീയതി ഒരു ഞായറാഴ്ചയായിരുന്നുവെങ്കിൽ അടുത്തതവണ ഏതു വർഷത്തിലെ ആഗസ്റ്റ് മാസം ഒന്നാം തീയതിയാണ് ഞായറാഴ്ച ആയിരിക്കുന്നതു്?

## കഴിഞ്ഞ ലക്കത്തിലെ പ്രശ്നങ്ങളുടെ ഉത്തരം

9) കോട്ടയത്തു സി. എം. എസ്സ്. കോളജിൽ ചരിത്രം പഠിക്കുന്നു.

10) ഒന്നാമത്തേതാണ വലുതു്.

Printed and Published by N. M. Abraham B. A The Malayala Manorama Press, Kottayam